മുള്ളപക്ഷം ആയവ ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

നമ്പർ സി3-6035/82. 1982 സെപ്റ്റംബർ 8.

അമ്പലപ്പുഴ താലൂക്കിൽ മാരാരിക്കുളം തെക്ക് വില്ലേജിൽ കാട്ടൂർ മുറിയിൽ നികർത്തിൽ വീട്ടിൽ ശ്രീമതി ചെല്ലമ്മ സ്വന്തനിലയിലും മൈനറുകളായ (1) ശശി, (2) ജയമ്മ എന്നിവർക്കു വേണ്ടിയും ടി ചെല്ലമ്മയുടെ മക്കളായ (3) വിജയൻ, (4) മോഹനൻ, (5) ഉത്തമൻ, (6) കുമാരി എന്നിവർ സ്വന്തനിലയിലും പരേതനായ തങ്കപ്പൻ സ്റ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ ആലപ്പുഴ ബ്രാഞ്ചിൽ ഹാജരാക്കിയിട്ടുള്ള പ്രമാണം തിരിച്ചു വാങ്ങുന്നതിനുള്ള അവകാശ സർട്ടിഫിക്കററിനു വേണ്ടി ബോധിപ്പിച്ച അപേക്ഷ മാരാരിക്കുളം തെക്ക് വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകരിൽ 1-ാം പേരുകാരിയുടെ ഭർത്താവും 2 മുതൽ 7 വരെ പേരുകാരുടെ പിതാവുമായിരുന്ന തങ്കപ്പൻ 7-9-1974-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി ടി ആളുകളാണുള്ളതെന്നും അറിയുന്നു. ടി അവകാശികളിൽ ശശി, ജയമ്മ എന്നിവർ മൈനറുകളായതിനാലും മാതാവിന്റെ പരിപൂർണ്ണ സംരക്ഷണയിൽ കഴിയുന്നതിനാലും പരേതനായ തങ്കപ്പൻ സ്റ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ ആലപ്പുഴ ശാഖയിൽ ഹാജരാക്കിയിട്ടുള്ള പ്രമാണം തിരിച്ചെടുക്കുന്നതിനുള്ള അവകാശികൾ ഭാര്യയായ ചെല്ലമ്മയും മക്കളായ വിജയൻ (28 വയസ്സ്), മോഹനൻ (23 വയസ്സ്), ഉത്തമൻ (21 വയസ്സ്), കുമാരി (26 വയസ്സ്) എന്നിവരാണെന്നു കാണിച്ച് സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(4)

നമ്പർ സി3-6685/82. 1982 ഒക്ടോബർ 7.

അമ്പലപ്പുഴ താലൂക്കിൽ, ആലപ്പുഴ പടിഞ്ഞാറു വില്ലേജിൽ മാർക്കററു വാർഡിൽ സെൻറു ജോസഫ് സ്ട്രീററിൽ താമസിക്കുന്ന ശ്രീമതി സരോജം ആൻറണി തന്റെ ഭർത്താവ് ആൻറണി ഫെർണാണ്ടസ് സതേൺ റെയിൽവേയിൽ ഗാങ്ങ്മാൻ ആയി ജോലിനോക്കി വരവെ 7-10-1979ൽ മരിച്ചുപോയതായും പരേതന് റെയിൽവേ ഡിപ്പാർട്ടുമെൻറിൽ നിന്നും കിട്ടുവാനുള്ള ഏകദേശം 2,400 രൂപ (രണ്ടായിരത്തി നാനൂറ്) കൈപ്പററുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആലപ്പുഴ പടിഞ്ഞാറ് വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകിയുടെ ഭർത്താവായ ആൻറണി ഫെർണാണ്ടസ് സതേൺ റെയിൽവേ ഡിവിഷനിൽ കുഴിത്തുറ എന്ന സ്ഥലത്ത് ഗാങ്ങ്മാനായി ജോലി നോക്കി വരവേ 7-10-1979-ൽ മരിച്ചുപോയി എന്നും ടി സ്ഥലത്ത് പരേതന് അവകാശികൾ ആരും തന്നെ ഇല്ലാ എന്നും പരേതന്റെ അനന്തരാവകാശികളായി ഭാര്യ സരോജം ആൻറണി (30 വയസ്സ്) മകൻ, ജോതിരാജ് (9 വയസ്സ്) മാതാവായ അക്കമ്മ ഫെർണാണ്ടസ് (65 വയസ്സ്) എന്നിവരാണുള്ളതെന്നും അറിയുന്നു. ടി ആളുകളാണ് പരേതനായ ആൻറണി ഫെർണാണ്ടസിന്റെ അനന്തരാവകാശികൾ എന്നും കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ട് ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(5)

C3-7634/82. 1982 ആഗസ്റ്റ് 28.

അമ്പലപ്പുഴ താലൂക്കിൽ ആര്യാടു വടക്കു വില്ലേജിൽ മണ്ണഞ്ചേരി മുറിയിൽ കോലേഴത്തു വീട്ടിൽ ശ്രീമതി റുക്കിയാബിവി തന്റെ ഭർത്താവായ പി. എ. കൊച്ചു മുഹമ്മദ് A. R. D. 139-ാം നമ്പർ റേഷൻ ഡിപ്പോ നടത്തി വരവെ 9-7-1982-ൽ മരിച്ചുപോയി എന്നും പരേതൻ ടി ഡിപ്പോയ്ക്ക് സെക്യൂരിററി വച്ച ഇനത്തിലുള്ള ഉദ്ദേശം 1000 രൂപ (ആയിരം രൂപ) കൈപ്പററുന്നതിനും റേഷൻ ഡിപ്പോ തന്റെ പേരിൽ മാററി കിട്ടുന്നതിനും അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ചു ബോധിപ്പിച്ച അപേക്ഷ ആര്യാട് വടക്ക് വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവായ പി. എ. കൊച്ചു മുഹമ്മദ് 9-7-1982-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി പരേതന്റെ ഭാര്യയായ (1) റുക്കിയാ ബീവിയും മക്കളായി (2) റിയാസുദ്ദീൻ (13 വയസ്സ്), (3) നജീബ് റഹുമാൻ (11 വയസ്സ്), (4) നജീറാ (9 വയസ്സ്) എന്നിവരാണുള്ളതെന്നും അറിയുന്നു. ടി അവകാശികളിൽ 2 മുതൽ 4 വരെ പേരുകാർ മൈനറുകളായതിനാലും മാതാവായ റുക്കിയാബീവിയുടെ പരിപൂർണ്ണ സംരക്ഷണയിൽ കഴിയുന്നതിനാലും പരേതനായ കൊച്ചുമുഹമ്മദിന് A. R. D. 139-ാം നമ്പർ ഡിപ്പോക്ക് സെക്യൂരിററി ഇനത്തിൽ കെട്ടിവച്ച ഉദ്ദേശം 1000 രൂപ കൈപ്പററുന്നതിനും ടി ഡിപ്പോ മാററി കിട്ടുന്നതിനും ഉള്ള ഏക അവകാശി പരേതന്റെ ഭാര്യയായ ശ്രീമതി റുക്കിയാബീവിയാണെന്ന് കാണിച്ച് സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(6)

നമ്പർ സി3-8990/82. 1982 ഒക്ടോബർ 5.

ആര്യാടു തെക്കു വില്ലേജിൽ, സനാതനം വാർഡിൽ മൻമേലിൽ വീട്ടിൽ ശാരദ തന്റെ ഭർത്താവ് റിട്ടയിൽ പി. എൻ. കരുണാകരൻ 22-9-1981-ൽ മരിച്ചുപോയതായും പരേതന് പെൻഷൻ ഇനത്തിൽ സർക്കാരിൽ നിന്നും കിട്ടുവാനുള്ള 2,500 രൂപയിൽ താഴെ വരുന്ന തുക കൈപ്പററുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നുകാണിച്ച് ബോധിപ്പിച്ച അപേക്ഷയെപ്പററി അന്വേഷണം നടത്തിയതിൽ ടി പി. എൻ. കരുണാകരൻ 22-9-1981-ൽ മരിച്ചുപോയതായും പരേതന്റെ അവകാശികളായി താഴെ വിവരം പറയുന്നവർ മാത്രമേയുള്ളു വെന്നും അറിവായിരിക്കുന്നു.

| | പേരും വിലാസവും | | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|---|
| 1 | സനാതനം വാർഡിൽ വൻമേലിൽ വീട്ടിൽ | ശ്രീമതി ശാരദ | ഭാര്യ | |
| 2 | .. | ലളിതാംബിക | മകൾ | 32 |
| 3 | .. | ജയദേവൻ | മകൻ | 30 |
| 4 | .. | പ്രസാദ് | . | 29 |
| 5 | .. | ഷാജി | .. | 27 |
| 6 | .. | ശൈലജ | മകൾ | 25 |
| 7 | .. | സുരേഷ് | മകൻ | 23 |
| 8 | .. | സന്തോഷ് | .. | 18 |

മേൽ വിവരിച്ചിരിക്കുന്ന എട്ട് അംഗങ്ങളിൽ 2 മുതൽ 8 വരെയുള്ള പേരുകാർ പരേതന്റെ അനന്തരാവകാശികൾ എന്ന നിലയിൽ തങ്ങൾക്കുള്ള അവകാശംകൂടി 1-ാം പേരുകാരിയും അപേക്ഷകയുമായ ശ്രീമതി ശാരദ കൈപ്പററുന്നതിന് സമ്മതിച്ചുകൊണ്ട് പ്രതിക ഹാജരാക്കിയിട്ടുണ്ട്.

ആകയാൽ മേൽ സൂചിപ്പിച്ച പെൻഷൻതുക കൈപ്പറ്റുന്നതിന് ടി ശാരദ മാത്രമാണ് അവകാശി എന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം ഹാജരാക്കിക്കൊള്ളണം.

അവധി കഴിഞ്ഞും തപാലിലും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(7)

നമ്പർ സി13-8984/82. 1982 ഒക്ടോബർ 12.

അമ്പലപ്പുഴ താലൂക്കിൽ അമ്പലപ്പുഴ വില്ലേജിൽ തെക്കേ നെയ്ശേരിൽ താമസിക്കുന്ന ശ്രീമതി ബി. പത്മകുമാരി തന്റെ ഭർത്താവായ കെ. പുരുഷൻ 21-4-1980-ൽ മരിച്ചുപോയി എന്നും ഫാമിലി പെൻഷൻ ലഭിക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് നല്കണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ അമ്പലപ്പുഴ വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവായ കെ. പുരുഷൻ കുമാരപുരത്ത് ഹോമിയോ ഡിസ്പെൻസറിയിൽ ജോലിയായിരിക്കെ 21-4-1980-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി പരേതന്റെ ഭാര്യയായ (1) ബി. പത്മകുമാരിയും മക്കളും മൈനറുകളുമായ (2) ബേബി വിധി (3) ബിജി കുമാർ എന്നിവരും മാതാപിതാക്കളായ ലക്ഷ്മിക്കുട്ടി (63 വയസ്സ്) ഒ. കുട്ടി (71 വയസ്സ്) എന്നിവരാണുള്ളതെന്നും അറിയുന്നു. ടി അവകാശികളിൽ 2-ഉം 3-ഉം പേരുകാർ മൈനറുകളായതിനാലും മാതാവായ ബി. പത്മകുമാരിയുടെ പരിപൂർണ്ണ സംരക്ഷണയിൽ കഴിയുന്നതിനാലും 4-ഉം 5-ഉം പേരുകാർ തങ്ങൾക്കുള്ള അവകാശം ശ്രീമതി ബി. പത്മകുമാരിയ്ക്ക് ഒഴിഞ്ഞുകൊടുത്ത് സമ്മതിച്ച് മൊഴി തന്നിട്ടുള്ളതിനാലും പരേതനായ കെ. പുരുഷന്റെ ഫാമിലി പെൻഷൻ കൈപ്പറ്റുന്നതിനുള്ള ഏകഅവകാശി ടിയാന്റെ ഭാര്യയായ ശ്രീമതി ബി. പത്മകുമാരിയാണെന്നുകാണിച്ച് അവകാശസർട്ടിഫിക്കറ്റ് നല്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(8)

നമ്പർ സി13-8986/82. 1982 ഒക്ടോബർ 12.

അമ്പലപ്പുഴ താലൂക്കിൽ ആര്യാട് വടക്കു വില്ലേജിൽ മണ്ണഞ്ചേരി മുറിയിൽ ചണ്ണംപോട്ടു വീട്ടിൽ ശ്രീമതി എച്ച്. ഹനീഫാബീവി തന്റെ ഭർത്താവായ എം. ഹസ്സനാര് കുഞ്ഞ് 6-7-1982-ൽ മരിച്ചുപോയിയെന്നും പരേതൻ ആലപ്പുഴ ലോഡ് കൃഷ്ണാ ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 500 രൂപയിൽ താഴെ വരുന്ന തുക കൈപ്പറ്റുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആര്യാട് വടക്ക് വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവായ ശ്രീ എം. ഹസ്സനാര് കുഞ്ഞ് 6-7-1982-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ പേര് പറയുന്നവരാണ് ഉള്ളതെന്നും അറിയുന്നു.

| | | |
|---|---|---|
| 1 | എച്ച്. ഹനീഫാ ബീവി | ഭാര്യ |
| 2 | എച്ച്. മുഹമ്മദ് ബഷീർ | മകൻ |
| | പാത്തുമ്മകുഞ്ഞ് | മാതാവ് |

ടി അവകാശികളിൽ 1-ഉം 3-ഉം പേരുകാർ തങ്ങൾക്കുള്ള അവകാശം 2-ാം പേരുകാരനായ ശ്രീ. എച്ച്. മുഹമ്മദ് ബഷീറിന് ഒഴിഞ്ഞു കൊടുത്തു സമ്മതിച്ചു മൊഴി നൽകിയിട്ടുള്ളതിനാൽ പരേതനായ എം. ഹസ്സനാര് കുഞ്ഞിന് ആലപ്പുഴ ലോഡ് കൃഷ്ണ ബാങ്കിൽ നിന്നും കിട്ടുവാനുള്ള 500 രൂപയിൽ താഴെയുള്ള തുക കൈപ്പറ്റുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് പരേതന്റെ ഏക മകനായ ശ്രീ. എച്ച്. മുഹമ്മദ് ബഷീറിന്റെ പേരിൽ നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(ഒപ്പ്)
തഹസീൽദാർ.

താലൂക്കാഫീസ്,
അമ്പലപ്പുഴ.

## Shertallai Taluk

പരസ്യം

(1)

ഡി2-10361/82. 1982 സെപ്റ്റംബർ 7.

ചേർത്തല താലൂക്കിൽ മാരാരിക്കുളം വടക്ക് വില്ലേജിൽ പെരുന്നേർമംഗലം മുറിയിൽ മച്ചുങ്കൽ ജെ. ലക്ഷ്മിയമ്മ പെരുന്നേർമംഗലം ലോവർ പ്രൈമറി സ്കൂളിൽ അദ്ധ്യാപികയായി ജോലി നോക്കിവരവെ 29-7-1982-ൽ മരിച്ചുപോയിയെന്നും ടിയാൾക്ക് ഗവൺമെന്റിൽനിന്നും ലഭിക്കുവാനുള്ള ഗ്രാറ്റുവിറ്റി, പ്രൊവിഡന്റ് ഫണ്ട് എന്നീയിനങ്ങളിലും ബാങ്ക് നിക്ഷേപങ്ങൾ മുതലായ ഇനങ്ങളിലും ലഭിക്കുവാനുള്ള 2500 രൂപായിൽ താഴെ വരുന്ന തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയാളുടെ ഭർത്താവായ ടി വില്ലേജിൽ മച്ചുങ്കൽ വീട്ടിൽ ജി. ശിവരാമക്കുറുപ്പ് ബോധിപ്പിച്ച അപേക്ഷ മാരാരിക്കുളം വടക്ക് വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിലും ചേർത്തല മുനിസിപ്പാലിറ്റിയിലെ ജനന മരണ രജിസ്ട്രാർ പ്രകാരവും ജെ. ലക്ഷ്മിയമ്മ 29-7-1982-ൽ മരിച്ചതായി കാണുന്നു. ടിയാളുടെ നിയമാനുസൃത അവകാശികൾ ഭർത്താവായ ജി. ശിവരാമക്കുറുപ്പും ഏക മകളും മൈനറുമായ എൽ. ശ്രീലേഖയും മാത്രമാണെന്ന് അറിയുന്നു.

ആയതിനാൽ പരേതക്ക് ലഭിക്കുവാനുള്ള 2,500 രൂപയിൽ കവിയാത്ത തുക വാങ്ങുന്നതിനുള്ള നിയമാനുസൃതമായ ഏകഅവകാശി മകൾ മൈനറായതിനാൽ ഭർത്താവായ ജി. ശിവരാമക്കുറുപ്പ് മാത്രമാണെന്ന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ഓഫീസിൽ രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞോ തപാൽ മുഖേനയോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

ഡി2-10730/82. 1982 സെപ്റ്റംബർ 23.

ചേർത്തല താലൂക്കിൽ കോക്കോതമംഗലം വില്ലേജിൽ പ്രായിൽ പി. എ. പത്മനാഭൻ 5-3-1982-ൽ മരിച്ചുപോയി എന്നും ടിയാന് പെൻഷനിനത്തിലും മറ്റുമായി ഗവൺമെന്റിൽനിന്നും ലഭിക്കുവാനുള്ള ഉദ്ദേശം 2500 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യയായ ടി വില്ലേജിൽ പ്രായിൽ കെ. എസ്. നളിനാക്ഷി ബോധിപ്പിച്ച അപേക്ഷ കോക്കോതമംഗലം വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിയതിലും ചേർത്തല മുനിസിപ്പാലിറ്റിയിലെ ജനനമരണ രജിസ്ട്രാറുടെ സർട്ടിഫിക്കറ്റിൻ പ്രകാരവും പി. എ. പത്മനാഭൻ 5-3-1982-ൽ മരിച്ചുപോയിയെന്നും ടിയാന്റെ നിയമാനുസൃതമായ അവകാശികൾ താഴെ പറയുന്നവർ മാത്രമാകുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല.

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി നളിനാക്ഷി | ഭാര്യ | 46 |
| 2 | ശ്രീ. ജയകുമാർ | മകൻ | 25 |

| | | | വയസ്സ് |
|---|---|---|---|
| 3 | രേവമ്മ | മകൾ | 22 |
| 4 | മോളി | " | 16 |
| 5 | ബീന | " | 15 |
| 6 | ബിന്ദു | " | 12 |
| 7 | അനിൽകുമാർ | മകൻ | 10 |

ആയതിനാൽ പരേതന് ലഭിക്കുവാനുള്ള തുക മാതാവായ നളിനാക്ഷി പേരിൽ കിട്ടുന്നതിന് മേജർ മക്കൾ മൊഴി നൽകിയിട്ടുണ്ട്. 4 മുതൽ 7 വരെയുള്ള കക്ഷികൾ മൈനറാണ്. പരേതന് ലഭിക്കുവാനുള്ള പെൻഷൻ തുക ഉൾപ്പെടെ 2,500 രൂപയിൽ കവിയാത്ത തുക വാങ്ങുന്നതിനുള്ള നിയമാനുസൃതമായ ഏക അവകാശി പരേതന്റെ ഭാര്യയായ കെ. എസ്. നളിനാക്ഷി മാത്രമാണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞോ തപാൽ മുഖേനയോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

ഡി2-11653/82. 1982 ഒക്ടോബർ 25.

ചേർത്തല താലൂക്കിൽ തുറവൂർ വടക്ക് വില്ലേജിൽ ശ്രാമ്പിക്കൽ എ. എ. മേരി അർത്തുങ്കൽ സെന്റ് ഫ്രാൻസിസ് ഹൈസ്കൂളിൽ അദ്ധ്യാപികയായി ജോലിനോക്കി വരവെ 12-4-1982-ൽ മരിച്ചുപോയി എന്നും ടിയാൾക്ക് സർക്കാരിൽ നിന്നും / ബാങ്കിൽ നിന്നും മാറുവായി 2,000 രൂപയിൽ താഴെ വരുന്ന തുക ലഭിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയാളുടെ ഭർത്താവായ വർഗീസ് വിൽഫ്രഡ് ബോധിപ്പിച്ച അപേക്ഷ തുറവൂർ വടക്ക് വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ ശ്രീമതി എ. എ. മേരി 12-4-1982-ൽ മരിച്ചുപോയിയെന്നും ടിയാളുടെ നിയമാനുസൃതമായ അവകാശികൾ താഴെപ്പറയുന്നവർ മാത്രമാണെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | വർഗീസ് വിൽഫ്രഡ് | ഭർത്താവ് | 46 |
| 2 | രൺജിത്ത് വിൽഫ്രഡ് | മകൻ | 10 |
| 3 | ബർണാഡ് രാജീവ് | മകൻ | 7 |
| 4 | ആന്റണി | പിതാവ് | 67 |
| 5 | കംസിത്താ | മാതാവ് | 57 |

പരേതയ്ക്ക് ലഭിക്കുവാനുള്ള മേൽ വിവരിച്ച 2,000 രൂപയിൽ താഴെയുള്ള തുക ഭർത്താവായ വർഗീസ് വിൽഫ്രഡ് വാങ്ങുന്നതിന് മാതാപിതാക്കൾ സമ്മതപത്രം മൊഴിയാൽ രേഖപ്പെടുത്തിയിട്ടുണ്ട്. കുട്ടികൾ മൈനറുകളായതിനാൽ ടി തുക കുട്ടികളുടെ പിതാവായ വർഗീസ് വിൽഫ്രഡ് വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞോ തപാൽ മുഖേനയോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, ചേർത്തല. എം. ജി. ബാബുജി, തഹശീൽദാർ.

## Kuttanad Taluk

കുട്ടനാട് താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

എ2-5631/82. 1982 ഒക്ടോബർ 16.

നെടുമുടി വില്ലേജിൽ നടുഭാഗം മുറിയിൽ, മാരാമിറ്റത്തു എൻ. ഗൗരിയമ്മ 8-8-1980-ൽ മരിച്ചുപോയിട്ടുള്ളതിനാൽ ടിയാൾക്ക് തിരുവിതാംകൂർ ദേവസ്വം ബോർഡിൽനിന്നും ഗ്രാറ്റുവിറ്റി, ശമ്പളം, ക്ഷാമബത്ത ഈ ഇനങ്ങളിൽ കിട്ടുവാനുള്ള 669 രൂപ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയിൽ പരേതയുടെ മകൻ വി. ഗോപാലകൃഷ്ണൻ നായർ ഈ ആഫീസിൽ സമർപ്പിച്ച അപേക്ഷ മുറപ്രകാരം നെടുമുടി വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതയുടെ ഭർത്താവോ മാതാപിതാക്കളോ ജീവിച്ചിരിപ്പില്ലാത്തതും അവകാശിയായി അപേക്ഷകനായ ഗോപാലകൃഷ്ണൻ നായർ മാത്രമുള്ളതായും കാണുന്നു.

ആകയാൽ നെടുമുടി വില്ലേജിൽ നടുഭാഗം മുറിയിൽ മാരാമിറ്റത്തു പരേതയായ എൻ. ഗൗരിയമ്മയ്ക്ക് തിരുവിതാംകൂർ ദേവസ്വം ബോർഡിൽനിന്നും ഗ്രാറ്റുവിറ്റി, ശമ്പളം, ക്ഷാമബത്ത എന്നീ ഇനങ്ങളിൽ കിട്ടുവാനുള്ള 669 രൂപ വാങ്ങുന്നതിന് നിയമാനുസൃത അവകാശി ടിയിൽ പരേതയുടെ പുത്രൻ വി. ഗോപാലകൃഷ്ണൻ ആണെന്നു കാണിച്ച് ഒരു അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം കേരള ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ അറിയിക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽമാർഗ്ഗമായും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(2)

എ2-5437/82. 1982 ഒക്ടോബർ 8.

നെടുമുടി വില്ലേജിൽ തെക്കേമുറിയിൽ കുറുപ്പശ്ശേരിൽ വീട്ടിൽ ഉലഹന്നാൻ വാവ 7-7-1982-ൽ മരിച്ചുപോയിട്ടുള്ളതിനാൽ പരേതൻ ട്രാവൻകൂർ സ്റ്റേറ്റ് ബാങ്കിന്റെ ചമ്പക്കുളം ശാഖയിൽ പണയം വച്ചിരുന്ന 820 രൂപയുടെ സ്വർണ്ണാഭരണങ്ങൾ തിരികെടുക്കുന്നതിന് അവകാശസർട്ടിഫിക്കറ്റിനു വേണ്ടി പരേതന്റെ മകൻ Y. കുഞ്ഞുമോൻ ഈ ആഫീസിൽ സമർപ്പിച്ച അപേക്ഷ മുറപ്രകാരം നെടുമുടി വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന് താഴെ പറയുന്ന അവകാശികൾ മാത്രമുള്ളതായി കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | കുഞ്ഞമ്മ | ഭാര്യ | 36 |
| 2 | Y. കുഞ്ഞുമോൻ | മകൻ | 21 |
| 3 | മറിയാമ്മ | മകൾ | 18 |
| 4 | ലീലാമ്മ | " | 15 |
| 5 | ലാലിച്ചൻ | മകൻ | 13 |
| 6 | കുഞ്ഞുമോൾ | മകൾ | 10 |
| 7 | മിനിമോൾ | " | 8 |

മേൽ അവകാശികളിൽ ഒന്നും മൂന്നും പേരുകാർ പണയ ഉരുപ്പടികൾ എടുക്കുന്നതിനുള്ള അവകാശം 2-ാം പേരുകാരനായ അപേക്ഷകനു നൽകികൊണ്ട് രേഖാമൂലം സമ്മതിച്ചിട്ടുണ്ട്. 4 മുതൽ 7 വരെ പേരുകാർ മൈനറുകളും 1-ാം പേരുകാരിയുടെ സംരക്ഷണയിലുമാണ്. ആകയാൽ നെടുമുടി വില്ലേജിൽ കുറുപ്പശ്ശേരിൽ വീട്ടിൽ ഉലഹന്നാൻ വാവ ട്രാവൻകൂർ സ്റ്റേറ്റ് ബാങ്കിന്റെ ചമ്പക്കുളം ശാഖയിൽ പണയം വച്ചിട്ടുള്ള 820 രൂപയുടെ സ്വർണ്ണാഭരണങ്ങൾ തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി ടിയിൽ പരേതന്റെ മകൻ വൈ. കുഞ്ഞുമോൻ ആണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം കേരളാ ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം നേരിട്ടു ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, കുട്ടനാട്. (ഒപ്പ്) തഹശീൽദാർ.

## Chengannur Taluk

പരസ്യം

(1)

SR. 40/82.

ചെങ്ങന്നൂർ താലൂക്കിൽ, പുലിയൂർ വില്ലേജിൽ പേരിശ്ശേരി മുറിയിൽ ഹോമേബ് വീട്ടിൽ ഡാക്ടർ

തങ്കമ്മ മാണി, തന്റെ ഭർത്താവായിരുന്ന ഡോക്ടർ വി. എം. മാണി 5-8-1982-ൽ മരിച്ചുപോയി എന്നും ടിയാളിന്റെ പേരിൽ കോട്ടയം ട്രഷറിയിൽ നിന്നും കിട്ടുവാനുള്ള പെൻഷൻ തുക കൈപ്പറ്റുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ചിരുന്ന അപേക്ഷയിന്മേൽ പുലിയൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി റിക്കാർഡുകൾ വരുത്തി പരിശോധിച്ചതിൽ പരേതന്റെ അനന്തരാവകാശികളായി താഴെ പേര് പറയുന്നവർ ഉള്ളതായി കാണുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഡോക്ടർ തങ്കമ്മ മാണി | ഭാര്യ | |
| 2 | സോമൻ മാണി | മകൻ | 38 |
| 3 | മോഹൻ സഖറിയാമാണി | ,, | 33 |
| 4 | ജോൺ മാണി | ,, | 31 |

ഇവരിൽ മക്കൾ മൂന്നു പേരും പിതാവിന്റെ പേരിലുള്ള ടി തുക കൈപ്പറ്റുന്നതിന് മാതാവും അപേക്ഷകയുമായ ഡോക്ടർ തങ്കമ്മ മാണിയെ ചുമതലപ്പെടുത്തി മൊഴി നൽകിയിട്ടുള്ളതുമാകുന്നു. ആകയാൽ പരേതനായ വി. എം. മാണിയുടെ പേരിൽ കിട്ടുവാനുള്ള ടി തുക കൈപ്പറ്റുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീമതി തങ്കമ്മ മാണി (ഡോക്ടർ) ആണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് പരസ്യത്തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കി കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മുഖേനയും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(2)

SR. 41/82. 1982 സെപ്റ്റംബർ 22.

ചെങ്ങന്നൂർ താലൂക്കിൽ, മെഴുവേലി വില്ലേജിൽ, ഇലവുംതിട്ട മുറിയിൽ അയത്തിൽ കൊല്ലന്റയ്യത്ത് വീട്ടിൽ ഗംഗാധരൻ 16-5-1981-ൽ മരിച്ചുപോയി എന്നും ടിയാന്റെ പേരിൽ ഉള്ള ബാങ്ക് ബാലൻസ് തുക (ആയിരത്തിഅഞ്ഞൂറ് രൂപയിൽ താഴെ) കൈപ്പറ്റുന്നതിലേക്ക് ഒരു അവകാശസർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ കെ. കെ. കുട്ടിയമ്മയും രണ്ട് മക്കളും കൂടി ബോധിപ്പിച്ചിരുന്ന അപേക്ഷയിന്മേൽ മെഴുവേലി വില്ലേജ് ആഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിച്ച് റിക്കാർഡുകൾ വരുത്തി പരിശോധിച്ചതിൽ പരേതന്റെ അനന്തരാവകാശികളായി താഴെ പേര് പറയുന്നവർ മാത്രം ഉള്ളതായി കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി കെ. കെ. കുട്ടിയമ്മ | ഭാര്യ | |
| 2 | ,, കെ. കെ. ഭാമന | മക്കൾ | 35 |
| 3 | ,, കെ. കെ. വിജയമ്മ | ,, | 30 |

ഇവരിൽ മക്കൾ രണ്ടുപേരും പിതാവിന്റെ പേരിലുള്ള ബാങ്ക് ബാലൻസ് തുക ശ്രീമതി കെ. കെ. കുട്ടിയമ്മ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി നൽകിയിട്ടുള്ളതുമാകുന്നു. ആകയാൽ പരേതനായ ഗംഗാധരന്റെ പേരിലുള്ള ടി തുക കൈപ്പറ്റുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീമതി കെ. കെ. കുട്ടിയമ്മയാണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യത്തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കി കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മുഖേനയും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(3)

SR. 44/82.

ചെങ്ങന്നൂർ താലൂക്കിൽ, കുരട്ടിശ്ശേരി വില്ലേജിൽ കൊച്ചുവാര്യത്ത് ശ്രീ. കെ. രാമകൃഷ്ണപണിക്കർ 30-5-1982-ൽ മരിച്ചുപോയി എന്നും ടിയാന്റെ പേരിൽ താഴെകാണിച്ചിരിക്കുന്ന ഇനങ്ങളിൽ കിട്ടുവാനുള്ള തുക കൈപ്പറ്റുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ശ്രീമതി കെ. സരസ്വതിഅമ്മ ബോധിപ്പിച്ചിരുന്ന അപേക്ഷയിന്മേൽ കുരട്ടിശ്ശേരി വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി റിക്കാർഡുകൾ തയ്യാറാക്കി വന്നതിൽ പരേതന്റെ അനന്തരാവകാശികളായി താഴെ പേര് പറയുന്നവർ ഉള്ളതായി കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി കെ. സരസ്വതിഅമ്മ | പരേതന്റെ ഭാര്യ | |
| 2 | ശ്രീ. മോഹനചന്ദ്രൻ | ,, മകൻ | 24 |
| 3 | ശ്രീമതി രാജലക്ഷ്മി പണിക്കർ | ,, മകൾ | 22 |

ഇവരിൽ രണ്ടും മൂന്നും പേരുകാർ പരേതന്റെ പേരിൽ കിട്ടുവാനുള്ള തുകകൾ കൈപ്പറ്റുന്നതിന് ശ്രീമതി കെ. സരസ്വതിഅമ്മയെ ചുമതലപ്പെടുത്തി മൊഴി നൽകിയിട്ടുള്ളതാണ്.

പരേതന്റെ പേരിൽ കിട്ടാനുള്ള തുകയുടെ ഇനവിവരം.

1 മാന്നാർ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിൽ SB 1846-ാം അക്കൗണ്ടിൽ ഉള്ള തുക—150 രൂപയിൽ താഴെ

2 മാന്നാർ ഫെഡറൽ ബാങ്കിൽ 644-ാം നമ്പർ ഡോർ-ടുഡോർ കളക്ഷന്റെ തുക—200 രൂപയിൽ താഴെ

3 മാന്നാർ, ആലപ്പുഴ ഡിസ്ട്രിക്ട് കോ-ഓപ്പറേറ്റീവ് ബാങ്കിൽ 2739-ാം നമ്പർ ഡെയ്‌ലി ഡിപ്പോസിറ്റ് തുക—650 രൂപയിൽ താഴെ

4 ചെങ്ങന്നൂർ സപ്ലൈ ആഫീസിൽ ARD 105 നം. സെക്യൂരിറ്റി വച്ച തുക—575 രൂപയിൽ താഴെ

5 ടി റേഷൻകടയുടെ ഉടമസ്ഥന്റെ മരണസമയത്ത് കെട്ടിവെച്ച തുക—750 രൂപയിൽ താഴെ

6 മാന്നാർ സ്റ്റേറ്റ് ബാങ്കിൽ 8456-ാം നമ്പർ പണയ ഉരുപ്പടി തിരികെ എടുക്കുന്നതിന്.

ടി ഇനങ്ങളിൽ പരേതന്റെ പേരിൽ കിട്ടുവാനുള്ള തുക കൈപ്പറ്റുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീമതി കെ. സരസ്വതിഅമ്മ ആണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് പരസ്യത്തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കികൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മുഖേനയും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(4)

SR. 43/82.

ചെങ്ങന്നൂർ താലൂക്കിൽ, പാണ്ടനാട് വില്ലേജിൽ ശ്രീമൻ കുളങ്ങര വാര്യത്ത് പങ്കജാക്ഷിയമ്മ ഫാമിലി പെൻഷൻ വാങ്ങിവരവെ 22-4-1982-ൽ മരിച്ചുപോയി എന്നും പങ്കജാക്ഷിയമ്മയുടെ പേരിൽ കിട്ടുവാനുള്ള ഫാമിലിപെൻഷൻ കുടിശ്ശിക (250 രൂപയിൽ താഴെ) കൈപ്പറ്റുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് പരേതയുടെ മകൾ പുഷ്പകുമാരി ബോധിപ്പിച്ചിരുന്ന അപേക്ഷയിന്മേൽ പാണ്ടനാട് വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതയുടെ അനന്തരാവകാശികളായി താഴെ പേര് പറയുന്നവർ ഉള്ളതായി കാണുന്നു.

| | | | |
|---|---|---|---|
| 1 | പാർവ്വതിയമ്മ ലക്ഷ്മിഅമ്മ | പരേതയുടെ | മാതാവ് |
| 2 | പുഷ്പകുമാരി | ,, | മകൾ |
| 3 | ശ്രീദേവി | ,, | ,, |

ഇവരിൽ പാർവ്വതിയമ്മ ലക്ഷ്മിഅമ്മയും ശ്രീദേവിയും പരേതയുടെ പേരിലുള്ള ടി തുക കൈപ്പറ്റുന്നതിന് പുഷ്പകുമാരിയെ അനുവദിച്ച് മൊഴി നൽകിയിട്ടുള്ളതും ആകുന്നു. ആകയാൽ പരേതയായ പി. പങ്കജാക്ഷിയമ്മയുടെ പേരിൽ കിട്ടുവാനുള്ള ഫാമിലി പെൻഷൻ കൈപ്പറ്റുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീമതി പുഷ്പകുമാരി ആണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ, ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യത്തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കി കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മുഖേനയും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(5)

SR-45/82　1982 ഒക്ടോബർ 28.

ചെങ്ങന്നൂർ താലൂക്കിൽ ആറൻമുള വില്ലേജിൽ മാലക്കര മുറിയിൽ താഴത്തേടത്തു വില്ലയിൽ ശ്രീമതി അക്കാമ്മ കോശി, തന്റെ ഭർത്താവായിരുന്ന റ്റി. എൻ. കോശി 27-9-1982-ൽ മരിച്ചു പോയി എന്നും ടിയാന്റെ പേരിൽ ഇൻഡ്യൻ ഓവർസീസ് ബാങ്ക് മുഖേന കിട്ടിക്കൊണ്ടിരുന്ന പെൻഷൻ തുക (ആയിരത്തി അഞ്ഞൂറിൽ താഴെയുള്ളത്) കൈപ്പറ്റുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ ആറൻമുള വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിച്ച് റിക്കാർഡുകൾ വരുത്തി പരിശോധിച്ചതിൽ പരേതന്റെ അനന്തിരാവകാശികളായി താഴെ പേരു പറയുന്നവർ ഉള്ളതായി കാണുന്നു.

| | | | |
|---|---|---|---|
| 1 | ശ്രീമതി അക്കാമ്മ കോശി | പരേതന്റെ | ഭാര്യ |
| 2 | ഡെയ്സി തോമസ് | ,, | മകൾ |
| 3 | ഷേർലി എബ്രഹാം | ,, | ,, |
| 4 | ഡോളി എബ്രഹാം | ,, | ,, |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മക്കളെ മതാചാരപ്രകാരം വിവാഹം കഴിപ്പിച്ച് അയച്ചിട്ടുള്ളതിനാലും പരേതന്റെ പേരിൽ കിട്ടുവാനുള്ള ടി തുക കൈപ്പറ്റുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീമതി അക്കാമ്മ കോശിയാണെന്ന് കാണിച്ച് ഒരു അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് പരസ്യതിയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മുഖേനയും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(6)

SR-46/82.　1982 ഒക്ടോബർ 27.

ചെങ്ങന്നൂർ താലൂക്കിൽ വെൺമണി വില്ലേജിൽ പടിഞ്ഞാറ്റും മുറിയിൽ തെക്കേ നാടാവള്ളിൽ എൻ. എം. ഉണ്ണൂണ്ണി പെൻഷൻ വാങ്ങി വരവെ 19-5-1982-ൽ മരിച്ചു പോയി എന്നും ടിയാന്റെ പേരിൽ കിട്ടുവാനുള്ള ടി കാലയളവിലെ പെൻഷൻ തുക കൈപ്പറ്റുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ശ്രീമതി എം. വി. സാറാമ്മ ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ വെൺമണി വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിച്ച് റിക്കാർഡുകൾ വരുത്തി പരിശോധിച്ചതിൽ പരേതന്റെ അനന്തിരാവകാശികളായി താഴെ പേര് പറയുന്നവർ ഉള്ളതായി കാണുന്നു.

| | | | |
|---|---|---|---|
| 1 | എം. വി. സാറാമ്മ | പരേതന്റെ | ഭാര്യ |
| 2 | ബാബു മാത്യു | ,, | മകൻ |
| 3 | ശ്രീമതി ലീലാ ലാലു | ,, | മകൾ |

ഇവരിൽ ബാബു മാത്യു തന്റെ പിതാവിന്റെ പേരിൽ കിട്ടുവാനുള്ള ടി തുക ശ്രീമതി എം. വി. സാറാമ്മ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി നൽകിയിട്ടുള്ളതും ശ്രീമതി ലീലാലാലു മതാചാരപ്രകാരം വിവാഹിതയായി വേറെ താമസക്കാരിയും ആകുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. ആകയാൽ പരേതന്റെ പേരിൽ കിട്ടുവാനുള്ള ടി തുക കൈപ്പറ്റുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീമതി എം. വി. സാറാമ്മ ആണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് പരസ്യതിയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മുഖേനയും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(7)

SR-39/82.　1982 ഒക്ടോബർ 22.

ചെങ്ങന്നൂർ താലൂക്കിൽ മുളക്കുഴ വില്ലേജിൽ പെരിങ്ങാല മുറിയിൽ കുളമുള്ളതിൽ തെക്കേതിൽ ശ്രീമതി T. രാജമ്മ തന്റെ ഭർത്താവായിരുന്ന കെ. വിദ്യാധരൻ 18-8-1982-ൽ മരിച്ചുപോയി എന്നും ടിയാളിന്റെ പേരിൽ ഹരിപ്പാട് സ്റ്റേറ്റ് ബാങ്കിൽ Agl 411/81-ാം നമ്പരായി വച്ചിരിക്കുന്ന പണയ ഉരുപ്പടി തിരികെ എടുക്കുന്നതിലേക്ക് ഒരു അവകാശസർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ മുളക്കുഴ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിച്ച് റിക്കാർഡുകൾ വരുത്തി പരിശോധിച്ചതിൽ പരേതന്റെ അനന്തരാവകാശികളായി താഴെ പേര് പറയുന്നവർ ഉള്ളതായി കാണുന്നു.

| | | | | വയസ് |
|---|---|---|---|---|
| | | | പരേതന്റെ | |
| 1 | എം. കെ. ഗോപാലൻ | | പിതാവ് | |
| 2 | റ്റി. രാജമ്മ | ,, | ഭാര്യ | |
| 3 | ലീന | ,, | മകൾ | 10 |
| 4 | ഷീജ | ,, | ,, | 7 |
| 5 | രാജീവ് | ,, | മകൻ | 4 |

ഇവരിൽ പരേതൻ വച്ചിരിക്കുന്ന പണയ ഉരുപ്പടി ശ്രീമതി രാജമ്മ തിരികെ എടുക്കുന്നതിന് സമ്മതിച്ച് പിതാവ് എം. കെ. ഗോപാലൻ മൊഴി നൽകിയിട്ടുള്ളതും മക്കൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിൽ കഴിയുന്നവരും ആകയാൽ പരേതന്റെ പേരിലുള്ള ടി പണയ ഉരുപ്പടി തിരികെ എടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീമതി രാജമ്മ ആണെന്ന് കാണിച്ച് ഒരു അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യതിയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മുഖേനയും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(8)

SR-38/82.　1982 ഒക്ടോബർ 19.

ചെങ്ങന്നൂർ താലൂക്കിൽ, ചെറിയനാട് വില്ലേജിൽ ചെറിയനാട് പടിഞ്ഞാറ്റും മുറിയിൽ മായാഭവനത്തിൽ ജാനകിഅമ്മ രാജമ്മ തന്റെ ഭർത്താവായിരുന്ന ശ്രീ. വി. കെ. നാരായണൻ നായർ 11-6-1982-ൽ മരിച്ചുപോയി എന്നും, ടിയാന്റെ പേരിൽ കൊല്ലകടവ് സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിൽ വച്ചിരിക്കുന്ന പണയ ഉരുപ്പടി തിരികെ എടുക്കുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നുകാണിച്ച് ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ ചെറിയനാട് വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിച്ച് റിക്കാർഡുകൾ വരുത്തി പരിശോധിച്ചതിൽ പരേതന്റെ അനന്തരാവകാശികളായി താഴെ പേരു പറയുന്നവർ ഉള്ളതായി കാണുന്നു.

| | | | | വയസ് |
|---|---|---|---|---|
| 1 | ശ്രീമതി രാജമ്മ | പരേതന്റെ | ഭാര്യ | |
| 2 | മായ | ,, | മകൾ | 10 |
| 3 | ജയ | ,, | മകൾ | 9 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും, മക്കൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിൽ കഴിയുന്നവരും ആയതിനാലും പരേതന്റെ പേരിൽ വച്ചിരിക്കുന്ന ടി പണയ ഉരുപ്പടി തിരികെ എടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യ ശ്രീമതി രാജമ്മ ആണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് പരസ്യതിയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മുഖേനയും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(9)

SR-37/82.　1982 ഒക്ടോബർ 19.

ചെങ്ങന്നൂർ താലൂക്കിൽ, വെൺമണി വില്ലേജിൽ, കിഴക്കും മുറിയിൽ ചാങ്ങേത്താവേലിൽ ശ്രീമതി ജി. രമണിയമ്മ, തന്റെ ഭർത്താവായിരുന്ന എസ്. കൃഷ്ണൻ നായർ, വെൺമണി ലോഹ്യാ മെമ്മോറിയൽ ഹൈസ്കൂളിൽ പ്യൂണായി ജോലി നോക്കി വരവെ 20-8-1982-ൽ മരിച്ചുപോയിട്ടുള്ളതാണെന്നും, പരേതന്റെ പേരിൽ ടി

സ്കൂളിൽനിന്നും കിട്ടുവാനുള്ള പ്രൊവിഡന്റ് ഫണ്ട്, ഗ്രാറ്റുവിററി, ശമ്പള കുടിശിഖ എന്നീ ഇനങ്ങളിൽ ഉള്ള തുക (5,000 രൂപയിൽ താഴെ വരുന്ന തുക) കൈപ്പറ്റുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ വെൺമണി വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി റിക്കാർഡുകൾ വരുത്തി പരിശോധിച്ചതിൽ പരേതന്റെ അനന്തരാവകാശികളായി താഴെ പേരു പറയുന്നവർ ഉള്ളതായി കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ജി. രമണിഅമ്മ | ഭാര്യ | 29 |
| 2 | രേഖ | മകൾ | 6 |
| 3 | സുരേഷ് | മകൻ | 3 |

പരേതന്റെ മാതാപിതാക്കൻമാർ മരിച്ചുപോയിട്ടുള്ളതും സഹോദരിമാരെ അവർക്കുള്ള അവകാശം കൊടുത്ത് വിവാഹം കഴിപ്പിച്ചയച്ചിട്ടുള്ളതായും കാണുന്നു. പരേതന്റെ മക്കൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിൽ കഴിയുന്നവരും ആകുന്നു. ആകയാൽ പരേതനായ എസ്. കൃഷ്ണൻ നായരുടെ പേരിൽ കിട്ടുവാനുള്ള അദ്ധ്യായിനത്തിൽ താഴെയുള്ള ടി തുകകൾ കൈപ്പററുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീമതി ജി. രമണിഅമ്മ ആണെന്ന് കാണിച്ച് ഒരു അവകാശസർട്ടിഫിക്കററു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യതീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മുഖേനയും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
ചെങ്ങന്നൂർ.

(ഒപ്പ്)
തഹശീൽദാർ.

---

## Thiruvalla Taluk

പരസ്യം

(1)

സി18-8061/82. 1982 ഒക്ടോബർ 7.

തിരുവല്ലാ താലൂക്കിൽ അയിരൂർ വില്ലേജിൽ മാതറേത്തു തുണ്ടിയിൽ ശ്രീ. ശിവരാമൻ നായർ നിര്യാതനായി എന്നും ടിയാന്റെ പേരിൽ സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ അയിരൂർ ശാഖയിൽ ഡിപ്പോസിററ് ചെയ്തിട്ടുള്ള 1,254 രൂപ 60 പൈസ തിരികെ എടുക്കുന്നതിനു വേണ്ടിയുള്ള അവകാശസർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ടിയാന്റെ മകൻ മ. എസ്. ശ്രീകുമാരൻ നായർ ബോധിപ്പിച്ച അപേക്ഷ അയിരൂർ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയാന്റെ അവകാശികളായി,

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | നാരായണി അമ്മ | മാതാവ് |
| 2 | തങ്കമ്മ | ഭാര്യ |
| 3 | കനകമ്മ | മകൾ |
| 4 | വിജയമ്മ | ,, |
| 5 | ശ്രീകുമാരൻ നായർ | മകൻ |

എന്നിവർ മാത്രമുള്ളതായും അതിൽ 1 മുതൽ 4 വരെയുള്ള കക്ഷികൾ ടി തുക 5-ാം കക്ഷി വാങ്ങുന്നതിനു സമ്മതിച്ച് മൊഴി തന്നിട്ടുള്ളതാണ്. ആയതിനാൽ പരേതനായ ശ്രീ. ശിവരാമൻ നായരുടെ പേരിൽ മേൽ വിവരിച്ച പ്രകാരം ഡിപ്പോസിററ് ചെയ്തിട്ടുള്ള 1,254 രൂപ 60 പൈസ തിരികെ എടുക്കുന്നതിനുള്ള അവകാശി ടിയാന്റെ മകൻ ശ്രീകുമാരൻ നായരാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം തഹശീൽദാർ മുമ്പാകെ ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

സി18-10071/82. 1982 ഒക്ടോബർ 7.

തിരുവല്ലാ താലൂക്കിൽ കിഴക്കുംഭാഗം വില്ലേജിൽ വലിയവീട്ടിൽ ചിന്നമ്മ നിര്യാതയായി എന്നും ടിയാളുടെ പേരിൽ ആലപ്പുഴ പൊന്നുംവില സ്പെഷ്യൽ ആഫീസിൽനിന്നും കിഴക്കുംഭാഗം വില്ലേജിൽ സർവ്വേ 32/21-ാം നമ്പരിൽപ്പെട്ട സ്ഥലം പൊന്നുംവിലയ്ക്കെടുത്ത വകയിലുള്ള പൊന്നുംവില തുകയായ 5,000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ടിയാന്റെ മകൾ ശ്രീമതി ചിന്നമ്മ തങ്കമ്മ ബോധിപ്പിച്ച അപേക്ഷ കിഴക്കുംഭാഗം വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി. ലക്ഷ്മിയമ്മ ചിന്നമ്മ 30-4-1980-ൽ നിര്യാതയായി എന്നും ടിയാളിന് മാതാപിതാക്കളോ ഭർത്താവോ ജീവിച്ചിരിപ്പില്ല എന്നും പരേതയ്ക്ക് അവകാശികളായി ഏക സന്താനമായുള്ള അപേക്ഷകക്ഷി ശ്രീമതി ചിന്നമ്മ തങ്കമ്മയാണെന്ന് ബോദ്ധ്യപ്പെട്ടിരിക്കുന്നു.

ആയതിനാൽ ടി ചിന്നമ്മയുടെ പേരിൽ ആലപ്പുഴ പൊന്നുംവില സ്പെഷ്യൽ ആഫീസിൽനിന്നും കിഴക്കുംഭാഗം വില്ലേജിൽ സർവ്വേ 32/21-ാം നമ്പരിൽപ്പെട്ട സ്ഥലം പൊന്നുംവിലയ്ക്കെടുത്ത വകയിലുള്ള പൊന്നുംവില തുകയായ 5,000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിനുള്ള അവകാശി ടിയാളിന്റെ മകൾ ടിയിൽ ചിന്നമ്മ തങ്കമ്മയാണെന്നുകാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം തഹശീൽദാർ മുമ്പാകെ ബോധിപ്പിച്ചുകൊള്ളണം. കാലാവധികഴിഞ്ഞും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

സി18-10073/82. 1982 ഒക്ടോബർ 7.

തിരുവല്ലാ താലൂക്കിൽ കവിയൂർ വില്ലേജിൽ ഞാൽഭാഗം മുറിയിൽ ഇളംപാശ്ശേരി വീട്ടിൽ ഐ. പി. ജോർജ്ജ് നിര്യാതനായി എന്നും ടിയാന്റെ പേരിലുള്ള ബാങ്ക് ഡിപ്പോസിററ് 2,500 രൂപ വാങ്ങുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ടിയാന്റെ മകൻ ജോർജ്ജ് അലക്സാണ്ടർ ബോധിപ്പിച്ച അപേക്ഷ കവിയൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. ഐ. പി. ജോർജ്ജ് 30-6-1982-ൽ നിര്യാതനായി എന്നും ടിയാന്റെ അവകാശികളായി

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | ജോർജ്ജ് ഫിലിപ്പ് | മകൻ |
| 2 | അലക്സാണ്ടർ | മകൻ |
| 3 | ഏലിയാമ്മ | മകൾ |
| 4 | ഗ്രേസി | ,, |
| 5 | അന്നമ്മ | ,, |
| 6 | രമണി | ,, |
| 7 | ലിസി | ,, |

എന്നിവർ ഉള്ളതായും അതിൽ പെൺമക്കളെ ക്രിസ്തീയ മതാചാരപ്രകാരം വിവാഹം കഴിപ്പിച്ചയച്ചിട്ടുള്ളതായും 2-ാം കക്ഷി ടി തുക ഒന്നാംകക്ഷി വാങ്ങുന്നതിന് സമ്മതിച്ച് മൊഴി തന്നിട്ടുള്ളതാണ്. ആയതിനാൽ പരേതനായ ശ്രീ. ഐ.പി. ജോർജ്ജിന്റെപേരിൽ ബാങ്ക് ബാലൻസുള്ള 2,500 രൂപ തിരികെ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടിയാന്റെ മകൻ ജോർജ്ജ് അലക്സാണ്ടർ ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം തഹശീൽദാർ

മുമ്പാകെ രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(4)

C8-10001/82. 1982 ഒക്ടോബർ 6.

തിരുവല്ലാ താലൂക്കിൽ ഇരവിപേരൂർ വില്ലേജിൽ കോട്ടപ്പുറത്ത് തോട്ടത്തിൽ ഇട്ടിയവിരാ ഉതുപ്പാൻ നിര്യാതനായി എന്നും ടിയാന്റെ പേരിൽ പെൻഷൻ കുടിശ്ശിക ഇനത്തിൽ കിട്ടുവാനുള്ള 500 രൂപയോളം വരുന്ന തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ അച്ചാമ്മ ഉതുപ്പാൻ സമർപ്പിച്ച അപേക്ഷ ഇരവിപേരൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി ഇട്ടിയവിര ഉതുപ്പാൻ 14-7-1982-ൽ നിര്യാതനായി എന്നും ടിയാന്റെ അവകാശികളായി

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | അച്ചാമ്മ ഉതുപ്പാൻ | ഭാര്യ |
| 2 | മത്യു | മകൻ |
| 3 | അബ്രഹാം | ,, |
| 4 | പാപ്പൻ | ,, |
| 5 | തങ്കമ്മ | മകൾ |
| 6 | ചാച്ചുകുട്ടി | ,, |
| 7 | കുഞ്ഞുമോൻ | മകൻ |

എന്നിവർ മാത്രമുള്ളതായും ഇതിൽ 5, 6 എന്നി കക്ഷികളെ വിവാഹം കഴിപ്പിച്ചയച്ചിട്ടുള്ളതും ഭർത്തൃഗൃഹങ്ങളിൽ താമസിച്ചു വരുന്നതുമാകുന്നു. 2, 3, 4, 7 എന്നി കക്ഷികൾ തുകളിൽ വിവരിച്ച തുകകൾ 1-ം കക്ഷി വാങ്ങുന്നതിന് സമ്മതിച്ച് മൊഴി തന്നിട്ടുള്ളതുമാണ്.

ആയതിനാൽ പരേതനായ ശ്രീ ഇട്ടിയവിരാ ഉതുപ്പാന്റെ പേരിൽ പെൻഷൻ കുടിശ്ശികയിനത്തിൽ കിട്ടുവാനുള്ള 500 രൂപയോളം വരുന്ന തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടിയാന്റെ ഭാര്യ അച്ചാമ്മ ഉതുപ്പാനാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരായി ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(5)

സി8-8473/82. 1982 ഒക്ടോബർ 6.

തിരുവല്ലാ താലൂക്കിൽ കവിയൂർ വില്ലേജിൽ പുളിയള വീട്ടിൽ ശ്രീ. പി. കെ. സുരേന്ദ്രൻ കുമ്പനാട് ഐ. പി. ഡി. യൂണിറ്റിൽ എൽ. ഡി. ക്ലാർക്കായി ജോലിനോക്കി വരവെ 17-2-1982-ൽ മരിച്ചുപോയിട്ടുള്ളതായും ടിയാന്റെ പേരിൽ ശമ്പളയിനത്തിലും പ്രോവിഡന്റ് ഫണ്ടിനത്തിലും മറ്റുമായി ലഭിക്കുവാനുള്ള ഉദ്ദേശം 1,000 രൂപാ വാങ്ങുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നുകാണിച്ച് ടിയാന്റെ പിതാവ് ടിയിൽ പി.എം. കേശവൻ സമർപ്പിച്ച അപേക്ഷ കവിയൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ ടി സുരേന്ദ്രൻ 17-2-1982-ൽ നിര്യാതനായെന്നും ടിയാന്റെ അവകാശികളായി

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | പി. എം. കേശവൻ | പിതാവ് |
| 2 | ജാനകി | മാതാവ് |
| 3 | പി. കെ. ശ്രീധരൻ | സഹോദരൻ |
| 4 | പി. കെ. രാഘവൻ | ,, |
| 5 | പി. കെ. മാധവൻ | ,, |
| 6 | പി. കെ. രവീന്ദ്രൻ | ,, |
| 7 | പി. കെ. മോഹനൻ | ,, |
| 8 | പി. കെ. ലീലാമ്മ | സഹോദരി |

എന്നിവർ മാത്രമുള്ളതായും അതിൽ 2 മുതൽ 8 വരെയുള്ള കക്ഷികൾ ടി തുക ഒന്നാം കക്ഷി വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതാണ്. ആയതിനാൽ പരേതനായ ശ്രീ. പി. കെ. സുരേന്ദ്രന്റെ പേരിൽ മേൽ വിവരിച്ച പ്രകാരം കിട്ടുവാനുള്ള ഉദ്ദേശം 1000 രൂപ വാങ്ങുന്നതിനുള്ള നിയമാനുസൃതമായ അവകാശി ടിയാന്റെ പിതാവ് ടി പി. എം. കേശവനാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം തിരുവല്ലാ തഹശീൽദാർ മുമ്പാകെ നേരിട്ട് ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(6)

സി8-9303/82. 1982 ഒക്ടോബർ 20.

തിരുവല്ലാ താലൂക്കിൽ തോട്ടപ്പുഴശ്ശേരി വില്ലേജിൽ മുളപ്പോൺമണ്ണിൽ (കിഴക്കേതിൽ) തോമസ് മാത്യു ഭാര്യ ആനിയമ്മ പി. ഇടിക്കുള നിര്യാതയായി എന്നും ടി ആളിന്റെ പേരിൽ താഴെ പറയുന്ന പ്രകാരം കിട്ടുവാനുള്ള തുകയും സ്വർണ്ണവും കൈപ്പറ്റുന്നതിനുവേണ്ടി അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് പരേതയുടെ ഭർത്താവ് ടിയിൽ എം. തോമസ് മാത്യു സമർപ്പിച്ച അപേക്ഷ തോട്ടപ്പുഴശ്ശേരി വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ ടിയാൾ 28-11-1976-ൽ നിര്യാതയായി എന്നും ടിയാൾക്ക് മക്കൾ ഇല്ലായിരുന്നുവെന്നും നിയമാനുസൃത അവകാശി അപേക്ഷകനായ മുളപ്പോൺമണ്ണിൽ (കിഴക്കേതിൽ) തോമസ് മാത്യു മാത്രം ആണെന്നും അറിവായിരിക്കുന്നു.

തുകവിവരം

| | തുക | സ്കീം | നമ്പർ |
|---|---|---|---|
| 1 | 1800 രൂപ വിലയ്ക്കുള്ള 10 ഗ്രാം സ്വർണ്ണം | നാഷണൽ ഡിഫൻസ് ഫണ്ട് ഗോൾഡ് ബോണ്ട് 1980 | എം. എസ്. 036795 തീയതി 19-3-1968 |
| 2 | 147 രൂപാ | 7 വർഷ നാഷണൽ സേവിംഗ്സ് സർട്ടിഫിക്കറ്റ് | 678382 തിയതി 24-3-1982 |
| 3 | 147 രൂപ | do. | 678383 തിയതി 24-3-1982 |

ആയതിനാൽ ടി ആനിയമ്മ പി. ഇടിക്കുളയുടെ പേരിൽ മേൽവിവരിച്ച പ്രകാരം കിട്ടുവാനുള്ള തുകയും സ്വർണ്ണവും തിരികെ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടിയാളിന്റെ ഭർത്താവ് ശ്രീ. എം. തോമസ് മാത്യു ആണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം തഹശീൽദാർ മുമ്പാകെ ബോധിപ്പിച്ചു കൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല

താലൂക്കാഫീസ്,
തിരുവല്ല.

(ഒപ്പ്)
തഹശീൽദാർ.

## Mavelikara Taluk

പരസ്യം

(1)

എച്ച്. സി. 185/82. 1982 ഒക്ടോബർ 5.

മാവേലിക്കര താലൂക്കിൽ പെരുങ്ങാല വില്ലേജിൽ നടയ്ക്കാവു മുറിയിൽ പോക്കാട്ടു വീട്ടിൽ കെ. ജനാർദ്ദനൻ പിള്ള 26-11-1982-ൽ മരിച്ചുപോയെന്നും ടിയാൻ കായംകുളം സബ് ട്രഷറിയിൽ നിക്ഷേപിച്ചിട്ടുള്ള എസ്. ബി. അക്കൗണ്ട് പ്രകാരം 2184 രൂപ 78 പൈസയും സിൻഡിക്കേറ്റ് ബാങ്കിന്റെ കായംകുളം ശാഖ

യിൽ നിന്നും കിട്ടുവാനുള്ള 242 രൂപ 7 പൈസയും ഉൾപ്പെടെ 2,426 രൂപ 85 പൈസ കൈപ്പറ്റുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ജി. സരോജിനിയമ്മ ബോധിപ്പിച്ച അപേക്ഷ പെരുങ്ങാല വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ അവകാശികളായി അപേക്ഷകയും പരേതന്റെ ഭാര്യയുമായ 50 വയസ്സുള്ള ജി. സരോജിനി അമ്മയും മക്കൾ 31 വയസ്സുള്ള രാധാകൃഷ്ണപിള്ളയും 28 വയസ്സുള്ള മോഹനകുമാറും 26 വയസ്സുള്ള പ്രസന്നകുമാരിയും 12 വയസ്സുള്ള ലേഖയും മാത്രമാണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും, മക്കൾ തങ്ങളുടെ അവകാശം കൂടി മാതാവ് വാങ്ങുന്നതിന് സമ്മതിച്ച് എഴുതി തന്നിരിക്കുന്നതിനാലും, ഇളയ മകൾ മൈനറായതിനാലും മേൽപറഞ്ഞ തുക വാങ്ങുന്നതിന് അപേക്ഷകയും പരേതന്റെ ഭാര്യയും മൈനറുടെ സംരക്ഷകയുമായ ശ്രീമതി ജി. സരോജിനിയമ്മ പേർക്ക് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ആക്ഷേപം ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന അപേക്ഷകൾ പരിഗണിക്കപ്പെടുന്നതല്ല.

(2)

എച്ച്. സി. 1844/82. 1982 ഒക്ടോബർ 5.

മാവേലിക്കര താലൂക്കിൽ തൃപ്പെരുംതുറ വില്ലേജിൽ കിഴക്കേവഴി മുറിയിൽ പുളിന്തനേത്തു വീട്ടിൽ ശ്രീ. കെ. ചെല്ലപ്പൻ നായർ 30-9-1979-ൽ മരിച്ചുപോയി എന്നും ടിയാൻ സ്റ്റേറ്റ് ബാങ്കിന്റെ ചെന്നിത്തല ശാഖയിൽ പണയം വച്ചിട്ടുള്ള ഉദ്ദേശം 1,500 രൂപാ വില വരുന്ന സ്വർണ്ണാഭരണം തിരികെ എടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് പരേതന്റെ മകൻ പി. സി. ശശി ബോധിപ്പിച്ച അപേക്ഷ തൃപ്പെരുംതുറ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ അവകാശികളായി അപേക്ഷകനും പരേതന്റെ മകനുമായ പി. സി. ശശിയും മൂത്ത സഹോദരൻ പി. സി. മണിയും, ഇളയ സഹോദരൻ പി. സി. രവിയും മാത്രമാണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കളും ഭാര്യയും ജീവിച്ചിരിപ്പില്ലാത്തതിനാലും, പി. സി. മണിയും പി. സി. രവിയും തങ്ങൾക്കവകാശപ്പെട്ട തുക കൂടി അപേക്ഷകനും സഹോദരനുമായ പി. സി. ശശി വാങ്ങുന്നതിന് സമ്മതിച്ച് എഴുതി തന്നിരിക്കുന്നതിനാലും മേൽപറഞ്ഞ പണയം എടുക്കുന്നതിന് പി. സി. ശശിയുടെ പേരിൽ അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ആക്ഷേപം ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന അപേക്ഷകൾ പരിഗണിക്കപ്പെടുന്നതല്ല.

താലൂക്കാഫീസ്,
മാവേലിക്കര.

പി. എൻ. പ്രഭാകരൻപിള്ള,
തഹസീൽദാർ.

# KOTTAYAM DISTRICT

## NOTIFICATION

UNDER SECTION 43 OF THE K.L.R. ACT, 1963 AND RULE 40 OF THE K.L.R. (T) RULES, 1970.

No. E4-28970/82. *9th October* 1982.

The average market prices of commodities shown on the schedule below. Prevailed in the Taluk Headquarters of each Taluk in Kottayam District for the period from 1-4-1982 to 30-6-1982 shall be at the market rates given against each of them.

SCHEDULE

| Sl. No. | Name of Taluk | Paddy per Ql. | Coconut | | Areca-nut husked per 100 | Pepper per Ql. | Ground nut per Ql. | Tapioca | | Cashew-nut Per Ql. |
|---|---|---|---|---|---|---|---|---|---|---|
| | | | Husked per 100 | Un-husked per 100 | | | | Dried chips per Ql. | Green Tubes per Ql. | |
| | | Rs. | Rs. | Rs. | Rs. | Rs. | Rs. | Rs. | Rs. | Rs. |
| 1. | Kottayam | 115.00 | 132.46 | 133.96 | 21.30 | 1225.33 | 425.75 | 180.21 | 78.75 | 626.00 |
| 2. | Changanacherry | 115.00 | 122.50 | 118.16 | 10.25 | 1106.00 | .. | 200.83 | 77.33 | .. |
| 3. | Vaikom | 115.00 | 123.58 | 119.25 | 10.80 | .. | 499.16 | 160.83 | 67.50 | .. |
| 4. | Meenachil | 115.00 | 124.44 | 130.55 | 11.28 | 1177.77 | .. | 213.33 | 87.85 | .. |
| 5. | Kanjirappally | 115.00 | 153.83 | 154.57 | 7.32 | 1211.96 | .. | 203.42 | 79.20 | .. |

Collectorate,
Kottayam.

(Sd.)
*District Collector.*

### Kanjirappally Taluk

കാഞ്ഞിരപ്പള്ളി താലൂക്ക് കച്ചേരിയിൽ നിന്നും പ്രസിദ്ധം ചെയ്യുന്നത്.

ബി10-6121/82. 1982 ഒക്ടോബർ 30.

കാഞ്ഞിരപ്പള്ളി താലൂക്കിൽ മണിമല വില്ലേജിൽ കരിക്കാട്ടൂർ സെന്ററിൽ അമ്പാട്ട് വീട്ടിൽ എ. തോമസ് സൈമൺ തന്റെ പിതാവ് ആയിരുന്ന കെ. സൈമൺ തോമസ് 12-5-1982-ൽ മരണമടഞ്ഞുവെന്നും ടിയാന് ബിൽഡിംഗ് ടാക്സ് ഇനത്തിൽ കിട്ടുവാനുള്ള 662 രൂപ കൈപ്പറ്റുന്നതിന് പരേതന്റെ നിയമാനുസൃത അവകാശി താനാണെന്നു കാണിക്കുന്ന സർട്ടിഫിക്കറ്റ് നൽകണമെന്ന് ബോധിപ്പിച്ചുവന്ന അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിയതിലും അന്വേഷണത്തിലും ശ്രീ. കെ. സൈമൺ തോമസ് 12-5-1982-ൽ മരണമടഞ്ഞുവെന്നും താഴെ പറയുന്നവർ പരേതന്റെ അവകാശികളാണെന്നും അറിവായിരിക്കുന്നു.

| | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മറിയാമ്മ | ഭാര്യ | 65 |
| 2 | എ. തോമസ് സൈമൺ | മകൻ | 46 |
| 3 | കുര്യൻ തോമസ് | ,, | 32 |
| 4 | അന്നമ്മ തോമസ് | മകൾ (വിവാഹിത) | 27 |

മേൽപറഞ്ഞ തുക കൈപ്പററുന്നതിന് തങ്ങൾക്കുള്ള അവകാശം ഒഴിഞ്ഞു. ശ്രീ. എ. തോമസ് സൈമൺ കൈപ്പററുന്നതിന് സമ്മതിച്ചും ഒന്നും മൂന്നും പേരുകാർ സമ്മതപത്രം നൽകിയിട്ടുണ്ട്. നാലാം പേരുകാരിയെ നിയമപ്രകാരമുള്ള എല്ലാ അവകാശങ്ങളും നൽകി വിവാഹം ചെയ്ത് അയച്ചിട്ടുള്ളതാണ് എന്നറിയുന്നു. ആയതിനാൽ ടി തുക വാങ്ങുന്നതിന് പരേത കെ. സൈമൺ തോമസിന്റെ നിയമാനുസൃത അവകാശി മണിമല വില്ലേജിൽ കരിക്കാട്ടൂർ കരയിൽ അമ്പാട്ട് എ. തോമസ് സൈമൺ ആണെന്നും കാണിക്കുന്ന അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തിയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതും കാലാവധി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

കെ. ഐ. ഇട്ടിഐപ്പ്,
തഹശിൽദാർ.

കാഞ്ഞിരപ്പള്ളി.

---

## ERNAKULAM DISTRICT

### Cochin Taluk

പരസ്യം

(1)

ബി4-11821/82. 1982 ഒക്ടോബർ 20.

കൊച്ചി താലൂക്കിൽ പള്ളുരുത്തി വില്ലേജിൽ സി. സി. 21/400-ാം നമ്പർ വീട്ടിൽ താമസിച്ചിരിക്കുന്ന കണ്ണാട്ടു നികത്തിൽ പരേതനായ കെ. കെ. കേശവൻ എന്നാൾക്ക് മട്ടാഞ്ചേരി സബ് ട്രഷറിയിൽ നിന്നും പെൻഷൻ ഇനത്തിൽ കിട്ടുവാനുള്ള ഉദ്ദേശം 1,000 രൂപ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററു വേണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി തങ്കമ്മ എന്നവർ ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി വിചാരണ നടത്തിയതിൽ ശ്രീ. കെ. കെ. കേശവൻ എന്നയാൾ 1-7-1982-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി,

| | | | വയസ് |
|---|---|---|---|
| 1 | എം. കെ. തങ്കമ്മ | ഭാര്യ | 55 |
| 2 | കെ. കെ. രവീന്ദ്രൻ | മകൻ | 34 |
| 3 | കെ. കെ. അമ്മിണി | മകൾ | 32 |
| 4 | കെ. കെ. സുലേഖ | ,, | 30 |
| 5 | കെ. കെ. കുഞ്ഞപ്പൻ | മകൻ | 28 |
| 6 | കെ. കെ. പൊന്നപ്പൻ | ,, | 26 |
| 7 | കെ. കെ. ഉദയ[illegible]ൻ | ,, | 24 |
| 8 | കെ. കെ. സുഷമ | മകൾ | 18 |

എന്നിവർ മാത്രമേ ഉള്ളൂവെന്നു അറിവായിരിക്കുന്നതിനാലും 2 മുതൽ 4 വരെ കക്ഷികളും 6 മുതൽ 8 വരെ കക്ഷികളും 1-ാം നമ്പർകാരിയും അപേക്ഷകയും ആയ ശ്രീമതി തങ്കമ്മ എന്നവരെ അധികാരപ്പെടുത്തിയിട്ടുള്ളതിനാലും 5-ാം നമ്പർ കക്ഷി കെ. കെ. കുഞ്ഞപ്പൻ എന്നയാൾ 8 വർഷം മുൻപ് നാടുവിട്ടുപോയതിനാലും ടിയാനെ കുറിച്ച് യാതൊരു വിവരവും ഇല്ലാത്തതിനാലും ശ്രീമതി തങ്കമ്മ എന്നവരുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കററു കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം, ആക്ഷേപം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

ബി4-12594/82. 1982 സെപ്തംബർ 20.

കൊച്ചി താലൂക്കിൽ പള്ളുരുത്തി വില്ലേജിൽ സി. സി. 20/386-ാം നമ്പർ കെട്ടിടത്തിൽ താമസിച്ചിരുന്ന പരേതയായ ശ്രീമതി മറിയം ബീ എന്നിവരുടെ അവകാശികൾക്ക് സർക്കാരിൽ നിന്നും ഉദ്ദേശം 5,000 രൂപ ലഭിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററു വേണമെന്നു കാണിച്ച് പരേതയുടെ ഭർത്താവ് ശ്രീ. ടി. കെ. ഇബ്രാഹിം എന്നയാൾ ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി വിചാരണ നടത്തിയതിൽ ശ്രീമതി മറിയം ബീ എന്നവർ 26-9-1980-ൽ മരണപ്പെട്ടുവെന്നും ടിയാരിയുടെ അവകാശികളായി,

| | | | വയസ് |
|---|---|---|---|
| 1 | ശ്രീ. ടി. കെ. ഇബ്രാഹിം | ഭർത്താവ് | 27 |
| 2 | ജംഷിദ് | മകൻ | 4 |
| 3 | സൈനുദീൻ | ,, | 1½ |

എന്നിവർ മാത്രമേ ഉള്ളൂവെന്നു അറിവായിരിക്കുന്നതിനാലും മൈനർമാരായ കുട്ടികൾ പിതാവായ ടി. കെ. ഇബ്രാഹിം എന്നയാളുടെ സംരക്ഷണയിൽ കഴിയുന്നതിനാലും ശ്രീ. ടി. കെ. ഇബ്രാഹിം എന്നയാളുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കററു കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആക്ഷേപം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

ബി4-12943/82. 1982 സെപ്തംബർ 23.

കൊച്ചി താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ പോഷിയത്ത് വീട്ടിൽ താമസിച്ചിരുന്ന പരേതനായ ശ്രീ. ഔസോ എന്നയാളുടെ അവകാശികൾക്ക് കേരള സ്റേറററ് ഇലക്ട്രിസിററി ബോർഡിൽ നിന്നും നഷ്ട പരിഹാരമായി ഉദ്ദേശം 1,000 രൂപ ലഭിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് വേണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി ഫ്ളോറി എന്നവർ ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി വിചാരണ നടത്തിയതിൽ ശ്രീ. ഔസോ എന്നയാൾ 25-6-1973-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി:

| | | | വയസ് |
|---|---|---|---|
| 1 | ശ്രീമതി ഫ്ളോറി | ഭാര്യ | 42 |
| 2 | റോബി | മകൻ | 13 |

എന്നിവർ മാത്രമേ ഉള്ളൂവെന്നു അറിവായിരിക്കുന്നതിനാലും 2-ാം നമ്പർകാരനായ റോബി 1-ാം നമ്പർകാരിയും അപേക്ഷകയുമായ ശ്രീമതി ഫ്ളോറി എന്നവരുടെ സംരക്ഷണയിൽ കഴിയുന്നതിനാലും ശ്രീമതി ഫ്ളോറി എന്നവരുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം, ആക്ഷേപം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(4)

ബി4-13528/82. 1982 സെപ്തംബർ 23.

കൊച്ചി താലൂക്കിൽ മട്ടാഞ്ചേരി വില്ലേജിൽ 4/721-ാം നമ്പർ വീട്ടിൽ താമസിച്ചിരുന്നയാളും എച്ച് ഇ എച്ച്. എം. എം. ഹൈസ്കൂളിലെ തൂപ്പുകാരിയുമായിരുന്ന പരേതയായ ശ്രീമതി ഹാകിറ എന്നവർക്ക് ടി സ്കൂളിൽ നിന്നും കിട്ടുവാനുള്ള ഉദ്ദേശം 3,000 രൂപ ലഭിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് വേണമെന്ന് കാണിച്ച് പരേതയുടെ മക്കൾ സമർപ്പിച്ച അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി വിചാരണ നടത്തിയതിൽ ശ്രീമതി ഹാജിറ 22-3-1975-ൽ മരണപ്പെട്ടുവെന്നും ടിയാരിയുടെ അവകാശികളായി,

| | | | വയസ് |
|---|---|---|---|
| 1 | ശ്രീ. എം. ബാപ്പു | മകൻ | 65 |
| 2 | ശ്രീ. എം. ഇബ്രാഹിം | ,, | 45 |

എന്നിവർ മാത്രമേ ഉള്ളൂവെന്നും അറിവായിരിക്കുന്നതിനാൽ ടി കക്ഷികളുടെ പേരിൽ ഒരു അവകാശ

സർട്ടിഫിക്കററു കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം, ആക്ഷേപം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, കൊച്ചി. — കെ. എ. രാജൻ, തഹസിൽദാർ.

## Kanayannur Taluk

പരസ്യം

നമ്പർ സി6-16963/82. 1982 ഒക്ടോബർ 23.

കണയന്നൂർ താലൂക്കിൽ തൃക്കാക്കര നോർത്ത് വില്ലേജിൽ എടുകാളിപ്പറമ്പിൽ ശ്രീ. കാവലൻ മരിച്ചുപോയെന്നും ടിയാന് എറണാകുളം കോട്ടോർ ആക്സിഡന്റ് ട്രൈബ്യൂണലിൽ നിന്നും ലഭിക്കുവാനുള്ള 3,467 രൂപയിൽ താഴെ വരുന്ന സംഖ്യ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ മകൻ ശ്രീ. തേവൻ ബോധിപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീ. കാവലൻ 5-2-1981-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി മകൻ ശ്രീ. തേവൻ മാത്രമാണുള്ളതെന്നും അറിയുന്നു.

മേൽ വിവരിച്ചയാളാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹസിൽദാർ മുമ്പാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

കണയന്നൂർ താലൂക്കാഫീസ്, എറണാകുളം. — വി. പി. ഭാസ്കരൻ, തഹസിൽദാർ.

## Parur Taluk

പറവൂർ താലൂക്കാഫീസിൽനിന്നും പരസ്യം ചെയ്യുന്നതെന്തെന്നാൽ.

(1)

എ7-13059/82. 1982 ഒക്ടോബർ 15.

ചേന്ദമംഗലം വില്ലേജ് മനക്കോട്ടു കരയിൽ പഴഞ്ഞാട്ട് വീട്ടിൽ ഉണ്ണികൃഷ്ണൻ മേനോൻ 4-7-1982-ൽ മരിച്ചുപോയതായും ടിയാന് സർക്കാരിൽനിന്നും ഗ്രാറ്റുവിററി, പെൻഷൻ ഇനങ്ങളിൽ കിട്ടുവാനുള്ള 1,398 രൂപ വാങ്ങുന്നതിനായി ഒരു അവകാശസർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ചുകൊണ്ട് പരേതന്റെ ഭാര്യ പി. സുഭദ്ര അമ്മ സമർപ്പിച്ചിട്ടുള്ള അപേക്ഷ ചേന്ദമംഗലം വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ ടിയാൻ 4-7-1982-ൽ മരിച്ചുപോയതായും ടിയാന് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള ടി തുക വാങ്ങുന്നതിന് അവകാശികളായി പരേതന്റെ ഭാര്യയായ (1) പി. സുഭദ്ര അമ്മ, മക്കളായ (2) യു. പി. രാമചന്ദ്രൻ, (3) യു. പി. സുരേന്ദ്രനാഥൻ, (4) യു. പി. പത്മകുമാർ, (5) യു. പി. രേഖ എന്നിവരാണ് ഉള്ളതെന്നു അറിവായിരിക്കുന്നതിനാലും രണ്ടു മുതൽ നാലുവരെ കക്ഷികൾ ഒന്നാം നമ്പർകാരിയെ അധികാരപ്പെടുത്തി സ്റേറററുമെന്റ് തന്നിട്ടുള്ളതിനാലും 5-ാം കക്ഷി മൈനർ ആയതിനാൽ മാതാവും ജനനിയുമായ സുഭദ്ര അമ്മ രക്ഷാകർത്താവെന്നനിലയിൽ സ്റേററുമെന്റു തന്നിട്ടുള്ളതിനാലും തുക പററുന്നതിന് അവകാശി പരേതന്റെ ഭാര്യ സുഭദ്ര അമ്മ ആണെന്നു കാണിച്ചുകൊണ്ട് ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ പരസ്യം കേരളാ ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ ലഭിക്കുന്ന ആക്ഷേപങ്ങളൊന്നും പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

(2)

നമ്പർ എ7-1835/82. 1982 ഒക്ടോബർ 15.

ആലങ്ങാട് വില്ലേജ് മളനാട് കരയിൽ കോമ്പാറ കുര്യൻ 12-12-1981-ൽ മരിച്ചുപോയതായും ടിയാന് പെൻഷൻ ഇനത്തിൽ കിട്ടാനുള്ള 149.50 രൂപയും സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂർ, വരാപ്പുഴ ശാഖയിൽനിന്നും കിട്ടാനുള്ള 1,520 രൂപയും വാങ്ങുന്നതിനായി ഒരു അവകാശസർട്ടിഫിക്കററ് കിട്ടണമെന്നും കാണിച്ചുകൊണ്ടു പരേതന്റെ ഭാര്യ കോമ്പാറ ബേബി സമർപ്പിച്ചിട്ടുള്ള അപേക്ഷ ആലങ്ങാട് വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ ടിയാൻ 12-12-1981-ൽ മരിച്ചുപോയതായും ടിയാന് പെൻഷൻ ഇനത്തിൽ കിട്ടുവാനുള്ള 149 രൂപ 50 പൈസയും സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂർ വരാപ്പുഴ ശാഖയിൽനിന്നും കിട്ടുവാനുള്ള 1,520 രൂപയും വാങ്ങുന്നതിനു അവകാശികളായി (1) പരേതന്റെ ഭാര്യയായ ബേബി 39 വയസ്, മക്കളായ (2) മാർട്ടിൻ 19 വയസ്, (3) മേരി 16 വയസ്, (4) ജോളി 15 വയസ്, (5) ബീന 12 വയസ്, പിതാവ് ആയ (6) റാഫേൽ 75 വയസ്, (7) മാതാവായ ഫിലോമിന 68 വയസ് എന്നിവരാണ് ഉള്ളതെന്നു അറിവായിരിക്കുന്നതിനാലും രണ്ടും, ആറും, ഏഴും കക്ഷികൾ അപേക്ഷകയായ ബേബിയെ അവകാശപ്പെടുത്തി സ്റേററുമെന്റ് തന്നിട്ടുള്ളതിനാലും മൂന്നും, നാലും, അഞ്ചും കക്ഷികൾ മൈനർമാരായതിനാലും മാതാവും ജനനിയുമായ ബേബിയെ അധികാരപ്പെടുത്തിയിട്ടുള്ളതിനാലും തുക പററുന്നതിനു അവകാശി പരേതന്റെ ഭാര്യ ബേബിയാണെന്ന് കാണിച്ചുകൊണ്ടു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ ലഭിക്കുന്ന ആക്ഷേപങ്ങളൊന്നും പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

(3)

നമ്പർ എ7-9139/82. 1982 ഒക്ടോബർ 15.

ചേന്ദമംഗലം വില്ലേജ് വടക്കുംപുറം കരയിൽ തൈവാലത്ത് ഗോപാലൻ 23-11-1977-ൽ മരിച്ചുപോയതായും ടിയാനു കുടികിടപ്പവകാശമായി കൊടുത്തിട്ടുള്ള സ്ഥലത്തിന്റെ ക്രയവിലയായ ഉദ്ദേശം 2,000 രൂപ ഗവൺമെന്റിൽ നിന്നും ലഭിക്കുന്നതിന് അവകാശ സർട്ടിഫിക്കററ് നല്കണമെന്ന് അപേക്ഷിച്ചുകൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി പ്രഭാവതി സമർപ്പിച്ച അപേക്ഷ ചേന്ദമംഗലം വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ ടിയാൻ 23-11-1977-ൽ മരിച്ചുപോയതായും ടിയാന് കുടികിടപ്പവകാശമായി കൊടുത്തിട്ടുള്ള സ്ഥലത്തിന്റെ ക്രയവില വാങ്ങുന്നതിന് അവകാശികളായി പരേതന്റെ ഭാര്യ (1) പ്രഭാവതി മക്കളായ (2) ജയശ്രീ, (3) ജയന്തി, (4) ജോളി, (5) ജൈന, (6) ജയരാജ് എന്നിവർ മാത്രമാണുള്ളതെന്നും ഇവരിൽ 2 മുതൽ 4 വരെ കക്ഷികൾ സംഖ്യ വാങ്ങുന്നതിന് ഒന്നാം നമ്പർ കാരിയെ അധികാരപ്പെടുത്തി സ്റേററുമെന്റ് തന്നിട്ടുള്ളതിനാലും 5-ഉം 6-ഉം നമ്പർകാർ മൈനർ ആയതിനാൽ അവർക്കുവേണ്ടി രക്ഷാകർത്താവും ജനനിയുമായ പ്രഭാവതി സ്റേററുമെന്റ് തന്നിട്ടുള്ളതിനാലും പരേതന് കുടികിടപ്പിനത്തിൽ ക്രയവിലയായി കിട്ടുവാനുള്ള ഉദ്ദേശം 2,000 രൂപ വാങ്ങുന്നതിന് അവകാശി പരേതന്റെ ഭാര്യയായ പ്രഭാവതി ആണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ പരസ്യം കേരളാ ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ കിട്ടുന്ന ആക്ഷേപങ്ങളൊന്നും പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

പറവൂർ. — (ഒപ്പ്) തഹസിൽദാർ.

